# മലങ്കര ഓർത്തഡോക്സ് സഭയിൽ ഉപയോഗിക്കുന്ന തുബ്ദേനുകൾ പ്രാബല്യത്തിൽ വന്നത് എന്ന്

ഫാ. ഡോ. ജോൺസ് എബ്രഹാം കോനാട്ട്

നമ്മുടെ വി. കുർബാനയിൽ ഉപയോഗിക്കുന്ന തുബ്ദേനുകൾ മലങ്കരയിൽ പ്രാബല്യത്തിൽ വന്നത് എന്ന് മുതലാണ് എന്ന കാര്യത്തിൽ ഭിന്ന അഭിപ്രായങ്ങൾ ഉള്ളതായി കാണുന്നു. 1994-ൽ ചർച്ച് വീക്കിലിയും (സെപ്റ്റം. 18 - ഒക്ടോ. 1 ലക്കം, പേജ് 26) 2003-ൽ കുന്നംകുളത്തുനിന്നും റവ. ഫാ. ഡോ. ജോസഫ് ചീരൻ പ്രസിദ്ധീകരിക്കുന്ന 'ഇടവകപത്രിക' എന്ന മാസികയിലും (പുസ്തകം 1 ലക്കം 6, പേജ് 34) തുബ്ദേനുകളുടെ ഒരു ''ചെറിയ രൂപം'' നല്കിയിട്ടുണ്ട്. 20-ാം നൂറ്റാണ്ടിന്റെ ആദ്യ ദശകംവരെ മലങ്കരയിൽ ഉപയോഗിച്ചിരുന്ന തുബ്ദേനുകൾ ഇവയാണ് എന്ന് ലേഖകർ അവകാശപ്പെട്ടിരിക്കുന്നു. ഈ നിഗമനം ശരിയല്ല എന്നതിന് മതിയായ തെളിവുകൾ നിരത്തിക്കൊണ്ട് ''മലങ്കരസഭ'' മാസികയിലും (പുസ്തകം 5, ലക്കം 12, 1995 ഡിസംബർ പേജ് 20-24) മേൽപറഞ്ഞ ''ഇടവകപത്രിക'' എന്ന മാസികയിലും (പുസ്തകം 1, ലക്കം 11, 2004 ഫെബ്രുവരി 6 പേജ് 19) ഞാൻ പ്രതികരണങ്ങൾ എഴുതിയിരുന്നു എങ്കിലും തുബ്ദേനുകളെകുറിച്ച് തെറ്റിദ്ധാരണാജനകമായ പരാമർശങ്ങൾ സമീപകാലത്തും ചില ഗ്രന്ഥങ്ങളിൽ കാണാൻ ഇടയായതിനാൽ ഈ കുറിപ്പ് വീണ്ടും എഴുതുകയാണ്.

ഏതു വർഷം ആര് പ്രസിദ്ധീകരിച്ച പുസ്തകത്തിൽ നിന്നാണ് ബഹു. ഡോ. ജോസഫ് ചീരൻ അച്ചൻ തുബ്ദേനുകളുടെ ''കൃത്യമായ രൂപം'' എടുത്തിരിക്കുന്നത് എന്ന് ലേഖനത്തിൽ വ്യക്തമാക്കിയിട്ടില്ല. ഏതായാലും 1902 - ൽ അന്നത്തെ മലങ്കര മൽപ്പാന്മാരായിരുന്ന വട്ടശേരിൽ ഗീവർഗീസ് കത്തനാരും, കോനാട്ട് മാത്തൻ കത്തനാരും ചേർന്നു പ്രസിദ്ധീകരിച്ച കുർബാന ക്രമത്തിനു മുമ്പും പിമ്പും സുറിയാനിയിലും, മലയാളത്തിലും, മലങ്കരയിൽ പ്രസിദ്ധീകരിക്കപ്പെട്ടിട്ടുള്ള കുർബാനക്രമങ്ങൾ സൂക്ഷ്മമായി പഠിക്കാത്തതുകൊണ്ടാണ് മേല്പറഞ്ഞ തെറ്റായ നിഗമനത്തിൽ ലേഖകർ എത്തിച്ചേരുവാൻ ഇടയായത്. 1845 മുതൽ സുറിയാനിയിലും, മലയാളത്തിലും, മലങ്കരയിൽ പ്രസിദ്ധീകരിച്ചിട്ടുള്ള ഏതാനും കുർബാനക്രമങ്ങൾ പരിശോധിച്ചതിൽനിന്നും മനസ്സിലായ ചില  വസ്തുതകൾ താഴെ കുറിക്കുന്നു.

1. 1902-ൽ മലങ്കര മല്പാന്മാർ പ്രസിദ്ധീകരിച്ച തുബ്ദേനുകൾ അതിനു മുമ്പുതന്നെ മലങ്കരസഭയിൽ നിലനിന്നിരുന്നു. പക്ഷെ അന്ന് മിക്കവാറും സുറിയാനിയിൽ ആയിരുന്നിരിക്കണം ശുശ്രൂഷകർ തുബ്ദേനുകൾ ചൊല്ലിയിരുന്നത്. അല്ലെങ്കിൽ ശുശ്രൂഷകരുടെ കൈയിൽ, കയ്യെഴുത്തുരൂപത്തിൽ പ്രസ്തുത പ്രാർത്ഥനകൾ ഉണ്ടായിരുന്നിരിക്കണം. 1875-ൽ പാലപ്പിള്ളിൽ അബ്രഹാം കത്തനാർ പുറത്തിറക്കിയ സുറിയാനി കുർബാനക്രമത്തിൽ ഇന്നത്തെ തുബ്ദേനുകൾ അതേപടി കാണുന്നു. മലങ്കരയിൽ ഇത് പ്രസിദ്ധീകരിച്ചത് ഇവിടുത്തെ ഉപയോഗത്തിനു തന്നെയാവണമല്ലോ. അതിന് ശ്രേഷ്ഠാനുമതി നല്കിയത് പുലിക്കോട്ടിൽ മാർ ദിവന്നാസ്യോസ് അഞ്ചാമൻ തിരുമേനി ആയിരുന്നു. താഴെ കൊടുത്തിരിക്കുന്ന അനുബന്ധം 1 കാണുക. 4 പേജുകൾ നൽകിയിരിക്കുന്നു. അഞ്ചാം തുബദേന്റെ കുറച്ചുഭാഗം നഷ്ടപ്പെട്ടിട്ടുണ്ട്.

**അനുബന്ധം 1**





2. ശുശ്രൂഷകൻ തുബ്ദേൻ ചൊല്ലിക്കഴിയുമ്പോൾ അതിനോട് ബന്ധപ്പെട്ട് ജനങ്ങൾ ഒരു പ്രാർത്ഥന ചൊല്ലുന്ന പതിവ് മലങ്കര സഭയിൽ അക്കാലത്ത് ഉണ്ടായിരുന്നു. 1890–ൽ പഴയ സെമിനാരിയിൽനിന്നും പ്രസിദ്ധീകരിച്ച ഒരു കുർബാനക്രമത്തിൽ ഇതിനെ കുറിച്ച് വ്യക്തമായ പരാമർശം കാണുന്നുണ്ട്. (അനുബന്ധം 3 കാണുക) ജനങ്ങൾ ചൊല്ലിയിരുന്ന ഈ പ്രാർത്ഥനകളാണ് തുബ്ദേനുകളുടെ "കൃത്യമായ രൂപം" എന്ന് ബഹു. ഡോ. ജോസഫ് ചീരൻ അച്ചൻ തെറ്റിദ്ധരിച്ചിരിക്കുന്നതും, ഇടവകപത്രികയിലും, ചർച്ച് വീക്ക്ലിയിലും അനുബന്ധമായി നല്കിയിരിക്കുന്നതും. ഇവ ശുശ്രൂഷകൻ ചൊല്ലിയിരുന്ന തുബ്ദേനുകളല്ല. ഇവ പ്രസിദ്ധീകരിച്ചിരിക്കുന്ന കുർബാനക്രമങ്ങളിൽ ഒന്നും ശുശ്രൂഷകൻ ചൊല്ലേണ്ട മറ്റു ഭാഗങ്ങൾ ഒന്നുമില്ല. ജനം ചൊല്ലേണ്ട ഭാഗങ്ങൾ മാത്രമേയുള്ളു.

3. 1869–ൽ കൊച്ചിയിൽ യോസേഫ് കത്തനാർ അച്ചടിച്ചു പ്രസിദ്ധീകരിച്ച മലയാളം കുർബാനക്രമത്തിൽ കാര്യങ്ങൾ വളരെ വ്യക്തമാണ്. അതിൽ ശുശ്രൂഷകൻ ചൊല്ലേണ്ട ഭാഗങ്ങൾ ഉണ്ട്. തുബ്ദേനുകൾ ആറും ഇന്നു നമ്മൾ ഉപയോഗിക്കുന്ന പാഠം തന്നെയാണ്. ശുശ്രൂഷകൻ വായിക്കുന്ന ഭാഗം അവസാനിക്കുന്നിടത്ത് ഇപ്രകാരം കാണുന്നു. "ഉടനെ ജനങ്ങൾ – ദൈവമായ കർത്താവേ അവരുടെ പിന്നടിയിൽ നടപ്പാൻ ഞങ്ങളെയും യോഗ്യന്മാരാക്കി തീർക്കണമേ. കുറിയേ... . കുർബാനയ്ക്കു സുറിയാനി ഭാഷയിൽതന്നെ തുബ്ദേൻ എന്നത് ശുശ്രൂഷക്കാരൻ ചൊല്ലിയാൽ ഓരോന്നിന്റെ കടശിക്ക് ഈ താഴെ വരുന്നതു ചൊല്ലണം". എന്നിട്ട് ഒരു ചെറിയ തലക്കെട്ട് കൊടുത്തിരിക്കുന്നു. "ഒന്നാമതു തുബ്ദേൻ ചൊല്ലുമ്പോൾ ജനങ്ങൾ". ഇതിനു താഴെ ഇടവകപത്രിക തുബ്ദേൻ എന്നു തെറ്റിദ്ധരിച്ച് നൽകിയിരിക്കുന്ന ചെറിയ പ്രാർത്ഥനകൾ, ആറു തുബ്ദേനുകൾക്കും ശുശ്രൂഷകൻ വായിക്കേണ്ട ഭാഗത്തിനു താഴെ കൊടുത്തിട്ടുണ്ട്. ഇവ ജനങ്ങൾ ചൊല്ലേണ്ട പ്രാർത്ഥനകൾ ആയിരുന്നു എന്നത് ഇവിടെ വളരെ വ്യക്തം. അനുബന്ധം 2 കാണുക. പേജ് 36 – 41.

**അനുബന്ധം 2**



൩൬

ള്ള റൂഹാ സ്വൎഗ്ഗങ്ങളുടെ മെലുയരങ്ങളിൽനിന്ന പ്രഭാവത്തോടിറങ്ങി നമ്മുടെ മുമ്പാകെ വയ്ക്കപ്പെട്ടിരിക്കുന്ന ഭയങ്കരപ്പെട്ടതും ശുദ്ധമുള്ളതുമായ ഈ പരിശുദ്ധ കുൎബാനമെൽ വാസംചെയ്തു അതിനെ ശുദ്ധികരിക്കുന്ന ഈ നാഴിക എത്ര ഭയങ്കരമുള്ളതും ഈ സമയം എത്ര ഭീമിക്കപ്പെട്ടതുമാകുന്നു. നിങ്ങൾ ഭയത്തോടും അടക്കത്തോടും നിന്നുകൊണ്ടു നമ്മൊടു കൂടെ സമാധാനവും നാമെല്ലാവൎക്കും സംപ്രീതിയും ഉണ്ടാകുവാൻ പ്രാൎത്ഥിപ്പിൻ.

പട്ടക്കാരൻ. കൎത്താവെ എന്നൊടു നീ ഉത്തരം അരുളിച്ചെയ്യെണമെ. കൎത്താവെ എന്നൊടു നീ ഉത്തരം അരുളിച്ചെയ്യെണമെ. കൎത്താവെ എന്നൊടു നീ ഉത്തരം അരുളിച്ചെയ്തു ദയവുചെയ്തു ഞങ്ങളുടെമെൽ നീ അനുഗ്രഹം ചെയ്യെണമെ.

ജനങ്ങൾ. കുറിയെലായിസ്സൊൻ. കുറിയെലായിസ്സൊൻ. കുറിയെലായിസ്സൊൻ.

പട്ടക്കാരൻ ചൊല്ലിനിറുത്തുമ്പൊൾ ഇവിടെ ജനങ്ങൾ ആമ്മെൻ ചൊല്ലണം.

പട്ടക്കാരൻ ഒരു പ്രാൎത്ഥന.

ജനങ്ങൾ. ആമ്മെൻ എന്നുചൊല്ലണം.

—o—

തുബ്ദെൻ എന്നാദിയായതിൽ ഒന്നാമത്തെതു.

ശുശ്രൂഷക്കാരൻ തനിച്ചു ഉറക്കെ ചൊല്ലണം ബൊറെക്മാർ വലിയതും ഭയങ്കരമുള്ളതും ശുദ്ധമുള്ളതുമായ ഈ സമയത്തിൽ നമ്മുടെ പിതാക്കന്മാരായി നമ്മെ വഴികാണി

൩൭

ച്ചു നമ്മുടെ ആദ്യന്മാരായി നിന്ന ഇന്നും ജീവിച്ചിരിക്കുന്ന നാളുകളിലും നാലുഭാഗങ്ങളിലുമുള്ള ദൈവത്തിന്റെ ശുദ്ധമുള്ള സഭകളെ മെഞ്ഞു നടത്തുന്നവരും ശുദ്ധമുള്ളവരും ബഹുമാനപ്പെട്ടവരുമായ നമ്മുടെ പാത്രിയൎക്കാ ആബൂൻ മാർ ഇഗ്നാത്യൊസിനും നമ്മുടെ പിതാവായ ഗ്രീഗൊരിയൊസിനും ഇന്നു നമ്മെ ഭരിക്കുന്ന (ഇവിടെ അന്നന്നു ഭരിക്കുന്ന മെത്രാന്റെ പെർ ചൊല്ലിക്കൊള്ളണം.) ശേഷമുള്ള എപ്പിസ്കൊപ്പന്മാൎക്കും സ്തുതിചൊല്ലാകപ്പെട്ട പിതാക്കന്മാരെല്ലാവൎക്കുംവെണ്ടി കൎത്താവിനൊടു നാം പ്രാൎത്ഥിക്കണം.

ഉടനെ ജനങ്ങൾ. ദൈവമായ കൎത്താവെ അവരുടെ പിന്നടിയിൽ നടപ്പാൻ ഞങ്ങളെയും നീ യൊഗ്യന്മാരാക്കി തീൎക്കെണമെ. കുറിയെലായിസ്സൊൻ.

കുൎബാനയ്ക്കു സുറിയാനിഭാഷയിൽ തന്നെ തുബ്ദെൻ എന്നതു ശുശ്രൂഷക്കാരൻ ചൊല്ലിയാൽ ഓരൊന്നിന്റെ കടശിക്കു ഈ താഴെ വരുന്നതു ചൊല്ലണം.

—o—

ഒന്നാമതു തുബ്ദെൻ ചൊല്ലുമ്പൊൾ ജനങ്ങൾ.

കൎത്താവെ അനുഗ്രഹിക്കെണമെ. നാലുഭാഗങ്ങളിലുമുള്ള ശുദ്ധമാന പള്ളിയെ മെഞ്ഞുഭരിക്കുന്നവരായ സകല മെല്പട്ടക്കാരെയും മാർ ഇഗ്നാത്യൊസ പാത്രിയൎക്കീസിനെയും ഇന്നു ഞങ്ങളെ ഭരിച്ചുവരുന്ന മെല്പട്ടക്കാരനെയും സകല പട്ടക്കാരെയും ശെമശാനന്മാരെയും പട്ടത്വത്തിന്നടുത്തവരെയൊക്കയും കരുണയൊടെ നീ ഓൎക്കെണമെ. നിന്റെ ശുദ്ധമുള്ള റൂഹായുടെ ദാനങ്ങളെ അവൎക്കു കൊടുത്തു

നിന്റെ തോട്ടത്തിൽ മടികൂടാതെ വേലചെയ്യുന്നവരായി അവരെ നീ ആക്കി തീക്കണമെ. ആമ്മെൻ.

—o—

പട്ടക്കാരൻ ഒരു പ്രാൎത്ഥന. ജനം ആമ്മെൻ എന്നു ചൊല്ലണം.

—

രണ്ടാമതു. ബൊറെക്മാർ പിന്നെയും കൎത്താവെ ഈ നാഴികയിലും ഈ സമയത്തിലും അവരെ ഞങ്ങൾ ഓൎപ്പാനായിട്ട ഞങ്ങളുടെ ക്ഷീണതയോടും ബലഹീനതയോടും കൂടീട്ട പ്രമാണിച്ച ഉത്സാഹിപ്പിച്ച വിശ്വാസികളും സത്യക്രിസ്ത്യാനികളുമായ സഹോദരന്മാരെ എല്ലാവരെയും ഞങ്ങൾ ഓൎക്കുന്നു. ദൈവമായ കൎത്താവെ പലവിധം പരീക്ഷകളിൽ അകപ്പെട്ട നിന്നിൽ സങ്കേതപ്പെടുന്നവൎക്കുവേണ്ടിയും അവരുടെ രക്ഷയ്ക്കുവേണ്ടിയും വേഗത്തിൽ നീ അവരെ ദൎശിക്കുന്നതിനായിട്ടും ദൈവത്താൽ കാക്കപ്പെട്ടതായ ഈ സഭയുടെ സകലപ്രജകൾക്കും യോജ്യതയും ഐകമത്യവും വൎദ്ധിപ്പാനായിട്ടും കൎത്താവിനോട നാം പ്രാൎത്ഥിക്കണം.

ജനങ്ങൾ. കുറിയെലായിസ്സോൻ.

—o—

രണ്ടാമത ത്സുബോമൊൻ

—

കൎത്താവെ അനുഗ്രഹിക്കെണമെ. വിശ്വാസികളും സത്യക്രിസ്ത്യാനികളുമായ ഞങ്ങളുടെ സഹോദരന്മാരെ എല്ലാവരെയും നീ ഓൎത്തു നിന്നിൽനിന്നുള്ള സഹായങ്ങളാൽ അവരെ നീ ആശ്വസിപ്പിക്കെണമെ. ആമ്മെൻ.



പട്ടക്കാരൻ. ഒരു പ്രാൎത്ഥന

ജനങ്ങൾ. ആമ്മെൻ എന്നു ചൊല്ലണം.

മൂന്നാമതു. ബൊറെക്മാർ കൎത്താവെ നാലുഭാഗങ്ങളിലുമുള്ള ദൈവത്തിന്റെ സഭകളെയും ദയറാകളെയും സത്യവിശ്വാസത്തിൽ നിലനിൎത്തി ഉറപ്പിച്ച വിശ്വാസികളും സത്യ ക്രിസ്ത്യാനികളുമായ സകല രാജാക്കന്മാരെയും ഞങ്ങൾ ഓൎക്കുന്നു. ക്രിസ്ത്യാനിസമൂഹവും പട്ടക്കാരും വിശ്വാസമുള്ള ലോകരും വൎദ്ധിപ്പാനായിട്ട കൎത്താവിനോട നാം പ്രാൎത്ഥിക്കണം.

ജനങ്ങൾ. കുറിയെലായിസ്സോൻ.

—o—

മൂന്നാമത ത്സുബോമൊൻ

—

കൎത്താവെ അനുഗ്രഹിക്കെണമെ. വിശ്വാസികളായ സകല രാജാക്കന്മാൎക്കും പ്രഭുക്കന്മാൎക്കും ഈ നാട്ടിന്റെ രാജാവിനും രാജകുഡുംബത്തിനും അധികാരം നടത്തുന്നവൎക്കും വേണ്ടി നിന്നോട ഞങ്ങൾ അപെക്ഷിക്കുന്നു. ജ്ഞാനവും അറിവും നന്മചെയ്യുന്നതിനുള്ള മനസ്സും അവൎക്ക നീ കൊടുത്തു നിന്റെ നൊട്ടത്തിൻകീഴ അവരെ നടത്തെണമെ. ആമ്മെൻ

പട്ടക്കാരൻ. ഒരു പ്രാൎത്ഥന

ജനങ്ങൾ. ആമ്മെൻ എന്നു ചൊല്ലണം.

നാലാമതു: പിന്നെയും ഭൂമിയുടെ സകല പരീക്ഷകളിൽനിന്നും ഭാഗ്യങ്ങൾക്ക യോഗ്യതയും ശുദ്ധവും



വെടിപ്പും ഉള്ളവളും സ്തുതിക്കപ്പെട്ടവളും എല്ലാപ്പോഴും കന്യകയും ഭാഗ്യപതിയുമായ ദൈവത്തെ പ്രസവിച്ച മറിയാമിനെ ഞങ്ങൾ ഓൎക്കുന്നു. അവളോട കൂടെ നിബ്യന്മാരെയും ശ്ലീഹന്മാരെയും അറിയിപ്പുകാരെയും എവൻഗെലിസ്തന്മാരെയും സഹദെന്മാരെയും മൌദ്യാനന്മാരെയും അകമ്പടിക്കാരനും ജ്ഞാനസ്നാനം ചെയ്യുന്നവനും മുന്നോട്ടക്കാരനും ഭാഗ്യവാനുമായ മാർ യോഹന്നാനെയും, ശെമ്മാശന്മാരിൽ പ്രധാനിയും സഹദെന്മാരിൽ മുമ്പനും ശുദ്ധവും മഹത്വവും ഉള്ളവനുമായ സ്തെഫാനോസ്സിനെയും പൊങ്ങപ്പെട്ട ശ്ലീഹന്മാരിൽ തലവരായ മാർ പത്രോസ്സിനെയും പൌലൊസ്സിനെയും പിന്നെയും മരിച്ചുപോയ വിശ്വാസികളായ സകല പരിശുദ്ധന്മാരെയും ഞങ്ങൾ ഓൎക്കുന്നു.

ജനങ്ങൾ. ദൈവമായ കൎത്താവെ അവരുടെ പിന്നടിയിൽ നടപ്പാൻ ഞങ്ങളെയും നീ യോഗ്യന്മാരാക്കെണമെ.

—o—

നാലാമത ത്സുബോമൊൻ.

—

കൎത്താവെ അനുഗ്രഹിക്കെണമെ. ഭൂമിയിലുള്ള സകല പരീക്ഷകളിൽ നിന്നും ഭാഗ്യത്തിനു യോഗ്യതയും വെടിപ്പും ഉള്ള കന്യകമറിയാമിനെയും നിബ്യന്മാരെയും ശ്ലീഹന്മാരെയും അറിയിപ്പുകാരെയും എവൻഗെലിസ്തന്മാരെയും സഹദെന്മാരെയും മൌദ്യാനന്മാരെയും സകല വിശുദ്ധന്മാരെയും ഞങ്ങൾ ഓൎക്കു



ന്നു. അവരുടെ പിന്നടിയിൽ നടപ്പാൻ ഞങ്ങളെ നീ യോഗ്യന്മാരാക്കെണമെ. ആമ്മെൻ.

—o—

പട്ടക്കാരൻ ഒരു പ്രാൎത്ഥന. ജനം ആമ്മെൻ എന്നു ചൊല്ലണം.

—

അഞ്ചാമതു: ബൊറെക്മാർ പിന്നെയും പരിശുദ്ധന്മാരുടെ സ്ഥലത്തിൽ ശുശ്രൂഷയാലെ കൂട്ടി മരിച്ച അനുകൂലപ്പെട്ടവരായി ശ്ലീഹായുടെ കൂട്ടത്തിൽ കുറവില്ലാത്തതുമായ ഏകവിശ്വാസത്തെ അവർ കാത്ത ഞങ്ങൾക്ക ഏല്പിച്ചുതന്നവരെയും ഞങ്ങൾ ഓൎക്കുന്നു. എന്നാൽ പുണ്യപ്പെട്ടവയും ശുദ്ധമുള്ളവയും ഭൂലോകസംബന്ധവുമായ മൂന്നു സുന്നഹദോസുകളെ ഞങ്ങൾ അറിയിക്കുന്നു. ആയത നിഖ്യായിലും കുസ്തന്തീനൊസ്സപൊലിസ്സിലും എഫെസൂസിലും ആയിരുന്നു. അവയിൽ ഉണ്ടായിരുന്നവരും ദൈവത്തെ ധരിച്ചവരും സ്തുതിക്കപ്പെട്ടവരും പുണ്യപ്പെട്ടവരും ആയ നമ്മുടെ പിതാക്കന്മാരും മല്പാന്മാരും ഇവരാകുന്നു. ഓർശ്ലെമ്മിന്റെ ഒന്നാമത്തെ പ്രധാനാചാൎയ്യനും പുണ്യപ്പെട്ടവനും ശ്ലീഹായും സഹദായും ആയ യാക്കോബും ഇഗ്നാത്യോസും ക്ലെമ്മീസും ദിവന്നാസ്യോസും അത്താനാസ്യോസും യൊലിയോസും വസ്സെലിയോസ്സും ഗ്രീഗോരിയോസ്സും ദീയോസക്കൊറൊസ്സും തിമൊഥെയൂസ്സും ഫിലക്സീനോസ്സും അന്തിമോസ്സും ഈവാന്യോസ്സും ദൈവവും വചനവുമായ നമ്മുടെ കൎത്താവ ഈശൊമിശിഹാ മാംസം ധരിച്ചു എന്നു തന്റെ മനുഷ്യത്വത്തെ സ്പഷ്ടമായി

4. 1890-ൽ കോട്ടയം സെമിനാരിയിലെ മാർത്തോമ്മ അച്ചുകൂടത്തിൽനിന്നും പ്രസിദ്ധപ്പെടുത്തിയ ഒരു കുർബാനക്രമത്തിന്റെ ''സൂചകങ്ങൾ'' പ്രധാനപ്പെട്ടതാണ്. അതിന്റെ 2-3 പേജുകളിൽ ഇപ്രകാരം കാണുന്നു. ''പട്ടക്കാരൻ അതാതു തുബദേന്റെ അപേക്ഷകൾ ചൊല്ലികഴിയുമ്പോൾ ജനം ആമ്മീൻ പറയുകയും, ശുശ്രൂഷക്കാരൻ തുബദേൻ ചൊല്ലുകയും, ശുശ്രൂഷക്കാരൻ ഓരോ തുബദേൻ നിർത്തുമ്പോൾ ജനം കുറിയേ... ചൊല്ലുകയും ചെയ്യേണ്ടതാകുന്നു എന്നു കൽപ്പിച്ചിരിക്കുന്നു. എങ്കിലും ശുശ്രൂഷക്കാരൻ തുബദേൻ ചൊല്ലുമ്പോൾ ജനവും ചൊല്ലുന്നതിന് അതാതിന്റെ അപേക്ഷകൾ മുൻകാലം മുതൽക്കേ തർജമ ചെയ്ത് അച്ചടിപ്പിച്ചിട്ടുള്ളതിനാലും, അവയെ ജനം ചൊല്ലുന്നതിനു വിരോധമില്ലാത്തതിനാലും, അവയെ എടുത്തുകളയുന്നത് പൊതുഅഭിപ്രായവിരോധമാകയാലും ഇതിലും അവയെ വച്ചിരിക്കുന്നു. എന്നാൽ ശുശ്രൂഷക്കാരൻ തുബദേൻ ചൊല്ലുമ്പോൾ ജനം ശ്രദ്ധിച്ചു നിൽക്കയും, ശുശ്രൂഷകൻ നിർത്തിയശേഷം, അതാതിന്റെ അപേക്ഷകൾ ജനം ചൊല്ലുകയും, ജനം ചൊല്ലി നിർത്തിയശേഷം, പട്ടക്കാരൻ അടുത്ത അപേക്ഷ തുടങ്ങുകയും ചെയ്യേണ്ടതാകുന്നു''. (അനുബന്ധം 3 കാണുക. ആദ്യ പേജും, സൂചകങ്ങളും, ജനങ്ങൾ ചൊല്ലേണ്ട പ്രാർത്ഥനയുടെ 20-21 പേജുകളും നൽകിയിരിക്കുന്നു) ജനങ്ങൾ ചൊല്ലേണ്ട ആ പ്രാർത്ഥനകൾ അവർ ചൊല്ലിയിരുന്നത് ചില സ്ഥലങ്ങളിൽ ശുശ്രൂഷകൻ ചൊല്ലുന്ന അതേ സമയത്തുതന്നെ ആയിരുന്നു. അത് പാടില്ലാ എന്നാണ് ഇവിടെ നിർദ്ദേശിക്കുന്നത്. പ്രസ്തുത പ്രാർത്ഥനകളുടെ തലക്കെട്ട് ''ഇത്രാമത്തെ തുബദേൻ ചൊല്ലിയശേഷം'' എന്നാണ് എന്നതും ശ്രദ്ധിക്കുക.

**അനുബന്ധം 3**



സുറിയാനി
സത്യവിശ്വാസ സഭയുടെ
കുൎബ്ബാന ക്രമം.
ജനം ചൊല്ലേണ്ടതു.
മലയാളത്തിൽ
ഭാഷപ്പെടുത്തിയതു.

ഒന്നാം പതിപ്പ്.
കോപ്പി ൨൦൦൦.

മാൎത്തോമാ അച്ചുകൂട്ടത്തിൽ
അച്ചടിച്ചതു.
കോട്ടയം സിമ്മനാരി
൧൮൯൦.

വില ചക്രം ൨



൨

ന്നു വിശ്വാസികളായ സകലജനത്തിനും വേണ്ടിയാകയാൽ ജനം ഉയൎന്ന ശബ്ദത്തിൽ ചൊല്ലാതിരിക്കയും, ശുശ്രൂഷക്കാരൻ ചൊല്ലി അവസാനിപ്പിക്കുമ്പോൾ ആമ്മീൻ കുറിയേലായിസ്സോൻ ഇവരണ്ടും ഏകശബ്ദത്തോടുകൂടെ ജനം ചൊല്ലുകയും ചെയ്യണം.

രണ്ടാമത്തെ ഒഴികെ മറ്റെല്ലാ ഗൂശ്ശായ്ക്കും മുമ്പുള്ള അപേക്ഷകൾ ദൈവാലയത്തിൽ കൂടിയിരിക്കുന്ന ജനത്തിനു വേണ്ടി പ്രത്യേകിച്ചുള്ളവ ആകയാൽ അവയുടെ സമയത്തു ജനം വണക്കമായി തല കുനിച്ചു നില്ക്കേണമെന്നു കല്പിച്ചിരിക്കുന്നു.

പട്ടക്കാരൻ അതാതു തുബദേന്റെ അപേക്ഷകൾ ചൊല്ലി കഴിയുമ്പോൾ ജനം ആമ്മീൻ പറകയും ശുശ്രൂഷക്കാരൻ തുബദേൻ ചൊല്ലുകയും, ശുശ്രൂഷക്കാരൻ ഓരോ തുബദേൻ നിൎത്തുമ്പോൾ ജനം കുറിയേലായിസ്സോൻ ചൊല്ലുകയും ചെയ്യേണ്ടതാകുന്നു എന്നു കല്പിച്ചിരിക്കുന്നു. എങ്കിലും ശുശ്രൂഷക്കാരൻ തുബദേൻ ചൊല്ലുമ്പോൾ ജ

൩

നവും ചൊല്ലുന്നതിനു അതാതിന്റെ അപേക്ഷകൾ മുൻകാലം മുതല്ക്കെ തൎജ്ജമ ചെയ്തു അച്ചടിപ്പിച്ചിട്ടുള്ളതിനാലും, അവയെ ജനം ചൊല്ലുന്നതിനു വിരോധം ഇല്ലാത്തതിനാലും, അവയെ എടുത്തുകളയുന്നതു പൊതുഅഭിപ്രായ വിരോധമാകയാലും ഇതിലും അവയെ വച്ചിരിക്കുന്നു. എന്നാൽ ശുശ്രൂഷക്കാരൻ തുബദേൻ ചൊല്ലുമ്പോൾ ജനം ശ്രദ്ധിച്ചു നില്ക്കയും ശുശ്രൂഷക്കാരൻ നിൎത്തിയശേഷം അതാതിന്റെ അപേക്ഷകൾ ജനം ചൊല്ലുകയും, ജനം ചൊല്ലി നിൎത്തിയശേഷം പട്ടക്കാരൻ അടുത്ത അപേക്ഷ തുടങ്ങുകയും ചെയ്യേണ്ടതാകുന്നു.



൨൦

നേയും, പ്രത്യേകം ഇന്നു ഞങ്ങളെ പരിപാലിച്ചു വരുന്ന മേല്പട്ടക്കാരനേയും, കശ്ശീശന്മാർ ശെമ്മാശന്മാർ മുതലായി പട്ടത്വത്തിന്നടുത്തവരെ എല്ലാവരേയും ഞങ്ങൾ ഓൎക്കുന്നു. അവരുടെ പ്രാൎത്ഥന ഞങ്ങൾക്കു കോട്ടയാകേണമെ.

* കുറിയേലായിസ്സോൻ.

൭ാമത്തെ തുബദേൻ ചൊല്ലിയശേഷം

ആമ്മീൻ. കൎത്താവെ വിശ്വാസികളും സത്യക്രിസ്ത്യാനികളുമായ ഞങ്ങളുടെ സഹോദരന്മാർ എല്ലാവരേയും നീ ഓൎത്തു നിന്റെ

* എല്ലാ തുബദേനും ശുശ്രൂഷക്കാരൻ ചൊല്ലി നിൎത്തുമ്പോൾ ആകുന്നു ജനം കുറിയേലായിസ്സോൻ ചൊല്ലേണ്ടതു.

൨൧

സഹായങ്ങളാൽ അവരെ സഹായിച്ചു ആശ്വസിപ്പിക്കേണമെ.

കുറിയേലായിസ്സോൻ.

൮ാമത്തെ തുബദേൻ ചൊല്ലിയശേഷം.

ആമ്മീൻ. കൎത്താവെ വിശ്വാസികളായ സകല രാജാക്കന്മാൎക്കും പ്രഭുക്കന്മാൎക്കും ഈ നാട്ടിന്റെ രാജാവിന്നും രാജകുഡുംബത്തിന്നും അധികാരം നടത്തുന്നവൎക്കും വേണ്ടി നിന്നോടു ഞങ്ങൾ അപേക്ഷിക്കുന്നു. ജ്ഞാനവും നന്മ ചെയ്യുന്നതിനുള്ള മനസ്സും അവൎക്കു കൊടുത്തു നിന്റെ നോട്ടത്തിൻ കീഴ് അവരെ നടത്തേണമെ.

കുറിയേലായിസ്സോൻ.

൯ാമത്തെ തുബദേൻ ചൊല്ലിയശേഷം.

5. മേൽപ്പറഞ്ഞ തീയതികൾക്കെല്ലാം മുമ്പ്, 1820-ൽ കോനാട്ട് അബ്രഹാം മൽപ്പാൻ ഒന്നാമൻ സെമിനാരിയിൽ വച്ച് പകർത്തിയെഴുതിയ ഒരു മലയാളം കൈയെഴുത്തു പ്രതിയിൽ, ഇന്ന് നമ്മൾ ഉപയോഗിച്ചുകൊണ്ടിരിക്കുന്ന തുബദേനുകൾ അൽപ്പം ചില വ്യത്യാസങ്ങളോടെ കാണുന്നു. അതിലെ അഞ്ചാം തുബ്ദേനിൽ അന്ത്യോഖ്യൻ പിതാക്കന്മാരുടെ പേരുകളെല്ലാം കാണുന്നുണ്ട്. ഈ കൈയെഴുത്തുപ്രതിയിലെ 3, 4, 5 തുബദേനുകളുടെ ഭാഗങ്ങൾ താഴെ കാണുക.

**അനുബന്ധം 4**





6. 1869-നുശേഷം തുബ്ദേനുകളുടെ, ശുശ്രൂഷകൻ ചൊല്ലുന്ന ഭാഗത്തിന്റെ മലയാള പരിഭാഷ പ്രസിദ്ധീകരിക്കപ്പെട്ടതായി കാണുന്നത് 1898-ൽ ആണ്. വട്ടശേരിൽ മല്പാനും, കോനാട്ട് മല്പാനും ചേർന്ന് പ്രസിദ്ധീകരിച്ച ആദ്യപതിപ്പിൽ തുബ്ദേനോട് ചേർത്ത് ജനങ്ങൾ അന്നുവരെ ചൊല്ലിയിരുന്ന പ്രാർത്ഥനകൾ എടുത്തുകളഞ്ഞു. ക്രമേണ ആ പതിവ് പൂർണ്ണമായും നിന്നുപോവുകയും ചെയ്തു.

7. മലങ്കര മല്പാന്മാർ 1898-ൽ (1902-ൽ അല്ല) നടത്തിയ ശ്രമം കുർബാനയുടെ ദൈർഘ്യം കൂട്ടുവാനല്ല, ജനങ്ങൾ ചൊല്ലിയിരുന്ന ആറ് പ്രാർത്ഥനകൾ എടുത്തുകളഞ്ഞുകൊണ്ട് ദൈർഘ്യം കുറയ്ക്കുവാനാണ് ഇടയാക്കിയത്. സഭയിൽ നിലവിലിരുന്ന തുബ്ദേനുകൾ അതുപടി തർജ്ജിമ ചെയ്തു പ്രസിദ്ധീകരിച്ചു എന്നതു മാത്രമാണ് അവർ ചെയ്ത "അപരാധം".

മേൽപ്പറഞ്ഞിരിക്കുന്ന കാരണങ്ങളാൽ, ഇന്ന് സഭയിൽ നിലവിലിരിക്കുന്ന തുബ്ദേനുകൾ 1898-ലോ, 1902-ലോ മാത്രമാണ് സഭയിൽ ഉപയോഗിച്ചു തുടങ്ങിയത് എന്ന നിഗമനം ഒരു തെറ്റിദ്ധാരണയിൽ നിന്നും ഉളവായിട്ടുള്ളതാണ് എന്നു വ്യക്തമാണ്. ഇന്നു നമ്മൾ ഉപയോഗിക്കുന്ന കുർബാന തക്സായും, അനുബന്ധമായി ലഭിച്ചിട്ടുള്ള കുർബാന ക്രമവും മലങ്കരയിൽ പ്രബല്യത്തിൽ വന്നകാലംമുതൽതന്നെ ഈ തുബ്ദേനുകളും ഉപയോഗിച്ചു തുടങ്ങിയിരുന്നു എന്നതിനെ സംശയിക്കുവാൻതക്ക തെളിവുകളൊന്നും ഇതുവരെയും ലഭിച്ചിട്ടില്ല.

മേൽപ്പറഞ്ഞിരിക്കുന്ന കാര്യങ്ങളെക്കുറിച്ച് ഇനിയും ആർക്കെങ്കിലും സംശയം ബാക്കിനിൽക്കുകയോ, ഇവിടെ ഉദ്ധരിക്കപ്പെട്ടിട്ടുള്ള രേഖകളുടെ വിശ്വാസ്യതയെക്കുറിച്ച് ആർക്കെങ്കിലും സംശയങ്ങൾ തോന്നുകയോ ചെയ്യുന്നുണ്ടെങ്കിൽ, ഏതെങ്കിലും സെമിനാറിലോ സംവാദവേദിയിലോ മുകളിൽ സൂചിപ്പിച്ച എല്ലാ രേഖകളും പ്രദർശിപ്പിച്ച് വിശദീകരിക്കുവാൻ ലേഖകൻ തയ്യാറാണ്.